# കൈവല്യനവനീതം

(പരിഭാഷ)

ഏറ്റുമാനൂർ എസ്സ്. ഹരിഹരൻ



പ്രസാധകൻ:
എസ്സ്. എച്ച്. ദിനമണി കണ്ണാരമുകൾ,
ഏറ്റുമാനൂർ.



# Kyvallia Navaneetham

Onnam Pacalam

Translated by

Ettumanoor S. HARIHARAN

Published by

S. H. DINAMANI

Price Re. ONE

First Edition 1963

Printed at

R. K. Press, Ettumanoor

# അവതാരിക

കൈവല്യനവനീതം തമിഴ് ഭാഷയിൽ സാമാന്യം പ്രചാരമുള്ള ഒരു വേദാന്തഗ്രന്ഥമാണ്. മൂലഗ്രന്ഥത്തിനു് തത്വവിളക്കമെന്നും, സന്ദേഹതെളിതൽ എന്നും രണ്ടുഭാഗമുണ്ടു്. അതിൽ ആദ്യത്തെ പടലത്തിലുള്ള നൂററിയെട്ടു പാട്ടുകളുടെ മലയാള പരിഭാഷയാണ് ഈ പുസ്തകം. വേദാന്ത ചിന്തയിലും ഭക്തിമാർഗ്ഗത്തിലും തികഞ്ഞ ആസക്തിയുള്ള ശ്രീ ഏററുമാനൂർ എസ്സ്. ഹരിഹരൻ അവർകളാണ് പരിഭാഷകൻ.

മൂലഗ്രന്ഥത്തിന്റെ കർത്താവു് താണ്ഡവമൂർത്തി എന്ന ഒരു മഹാനാണ്. താണ്ഡവരായസ്വാമികൾ എന്നും ഇദ്ദേഹത്തിനു പേരുണ്ടു്. ഇദ്ദേഹം തഞ്ചാവൂർ ജില്ലയിലാണത്രേ ജീവിച്ചിരുന്നതു്. ഗുരുശിഷ്യ സംവാദരൂപത്തിലാണ് വിശിഷ്ടമായ ഈ ഗ്രന്ഥം രചിച്ചിരിക്കുന്നതു്.

കൈവല്യനവനീതം കിളിപ്പാട്ടായി തർജ്ജമയുണ്ടു്. തത്വബോധപടലമെന്നും സന്ദേഹനിവർത്തകം എന്നുമാണ് യഥാക്രമം രണ്ടുഭാഗത്തിനും അതിൽ പേരു കൊടുത്തിരിക്കുന്നതു്. ആ തർജ്ജമയുടെ കർത്താവ് എഴുത്തച്ഛനാണെന്നു് ചിലർ അഭിപ്രായപ്പെടുന്നുണ്ടു്. തർജ്ജമ പരിശോധിച്ചാൽ ഈ അഭിപ്രായം സഹൃദയ സമ്മതമാകാൻ സാദ്ധ്യമല്ല. കൈവല്യനവനീതത്തിനു് ഒരു ഗദ്യപരിഭാഷ കൂടെയുള്ളതായി അറിയുന്നു.

ഒരു കൃതിക്കു് ഒന്നിലധികം പരിഭാഷകൾ ഉണ്ടാകുന്നതു് ആക്ഷേപാർഹമല്ല. മൂലകൃതിക്കു നൽകുന്ന ഒരു അഭിനന്ദനമായി അതിനെ കണക്കാക്കാം. പരിഭാഷകൻ കൈവല്യനവനീതത്തിന്റെ നിരന്തരപഠനത്തിൽ നിന്നും ലഭിച്ച പ്രേരണയും, ദൃഢമൂലമായി ഇതിലെ ആശയങ്ങൾ മനസ്സിൽ

പതിയാനുള്ള ഒരുപായമായിത്തീരുമെന്നുള്ള ചിന്തയും മൂലമാണ് ഈ തർജ്ജമയ്ക്കൊരുമ്പെട്ടതെന്നു പറഞ്ഞു കാണുന്നു. അക്കാര്യത്തിൽ പരിഭാഷകന് തികച്ചും അഭിമാനിക്കാം. താഴെ ഉദ്ധരിക്കുന്ന ഭാഗങ്ങളിൽ നിന്നും തർജ്ജമയുടെ മാതൃക പരിശോധിക്കാവുന്നതാണ്.

കൈവല്യനവനീതം തികഞ്ഞ വേദാന്തത്തിന്റെ സത്താണെന്നു കാണിച്ചിരിക്കുന്നു.

മൂലം: "പടർന്തവേതാന്തമെന്നും പാർക്കടൽമൊണ്ടുമുന്നോർ
കുടങ്കളിനിറൈത്തുവൈത്താർ കുരവർകളെല്ലാംകായ്ച്ചി-
ക്കടൈന്തെടുത്തുളത്തേനിന്തകൈവല്യനവനീതത്തൈ
അടൈന്തവർ വിടയമണ്ണിൻറാലൈവരോപചിയിലാരോ"

(ഗുരുവന്ദനം പ. 6)

ഭാഷ: നേരേയാംവേദാന്തപ്പാൽക്കടൽ തന്നിൽ നി-
ന്നോരോരോ ശാസ്ത്രഘടം നിറച്ചു
സത്തുക്കൾ, ആയവയൊന്നിച്ചു ചേർത്തതിൻ
സത്തിതാ കാച്ചിയുറച്ചുവച്ചു്
നന്നായ്കടഞ്ഞു കൈവല്യനവനീതം
തന്നേൻ, ഭുജിച്ചോർ വിഷയമാകും
മണ്ണുതിന്നീടുമോ ക്ഷുത്തില്ലാതായവർ
മണ്ണിലലഞ്ഞു തിരിഞ്ഞീടുമോ?

ജീവന്മുക്തന്മാരുടെ സ്ഥിതിയെപ്പററിപ്പറയുന്നതാണ് താഴെ ഉദ്ധരിക്കുന്ന പദ്യം:

മൂലം: ചെൻറതുകരുതാർ നാളൈച്ചേർവതുനിനയാർ
കൺമുൻ,നിൻറതുപുശിപ്പാർ വെയ്യിനിലവായ്
വിൺവിഴുതു വീഴ്ന്തും, പൊൻറിനശവം വാഴ്
ന്താലും പുതുമയായൊൻറും പാരാർ നൻറു തീ
തെന്നാർ ശാക്ഷി നാട്ടുവാന ശീവൻമുക്തർ

(ഭാഗം 1, 91)

# മുഖവുര

കൈവല്യനവനീതം ഞാൻ ഭാഷാന്തരം ചെയ്തിട്ട് ഇരുപതു കൊല്ലത്തിലധികമായിട്ടുണ്ട്. അതിൽ ഒന്നാംപടലം മാത്രമാണ് ഇപ്പോൾ സൂര്യപ്രകാശം കാണുന്ന ഈ ലഘുഗ്രന്ഥം. ശ്രീ മണക്കാട്ടു പ്രശാന്തയോഗിനി മാതാവുമായി നാല്പതുകൊല്ലം മുൻപു പരിചയപ്പെടുവാനും ഉപദേശ വാങ്മാധുരി ആസ്വദിക്കാനും എനിക്കു ഭാഗ്യം സിദ്ധിച്ചു. സന്ദർഭവശാൽ കൈവല്യനവനീതത്തിന്റെ മഹിമകളേയും വേദാന്ത വിഷയകമായ അതിന്റെ പ്രാധാന്യത്തെയും കുറിച്ച് കരുണാമയിയായ ആ യോഗിനിമാതാവിൽ നിന്നും ഗ്രഹിക്കുവാനിടയായി. അവിടുന്ന് ഉപദേശിച്ചതനുസരിച്ച് കൈവല്യനവനീത പാരായണത്തിൽ എനിക്കു അത്യന്തം ആഗ്രഹം വർദ്ധിച്ചു. അങ്ങിനെയിരിക്കെ പണ്ഡിതനും സഹൃദയനുമായ വൈദ്യൻ തിരുവഞ്ചൂർ പത്മനാഭപിള്ള അവർകളിൽ നിന്നും കൈവല്യനവനീതം മൂലഗ്രന്ഥം എനിക്കു ലഭിക്കുവാനിടയായി. അതിന്റെ നിത്യപാരായണത്തിൽ എന്റെ ശ്രദ്ധ വർദ്ധിച്ചുകൊണ്ടിരുന്നു. ഈ കൃതി തർജ്ജമ ചെയ്യുന്നപക്ഷം ഇതിലെ ആശയങ്ങൾ എന്റെ മനസ്സിൽ കൂട്ടതൽ ദൃഢീകരിക്കുമല്ലോ എന്നെനിക്കു തോന്നുകയുണ്ടായി. അതിന്റെ ഫലമാണ് ഈ കൈവല്യനവനീതം എന്നുപറഞ്ഞുകൊള്ളട്ടെ. ജിജ്ഞാസുവായ ഒരാൾക്ക് ആത്മസാക്ഷാത്കാരം നേടുവാനുള്ള മാർഗ്ഗത്തിൽ ശ്രദ്ധ ചെലുത്താവുന്നതാണ്. അതിനു ഈ ഗ്രന്ഥം കുറച്ചെങ്കിലും സഹായിക്കുമെന്നാണ് എന്റെ വിശ്വാസം.

ഇതിന്റെ പരിഭാഷയെപ്പററി ആത്മമാനിതചത്തിനു് ഒട്ടുംതന്നെ അവകാശമില്ലെന്നു് എനിക്കറിയാം. വായനക്കാർക്ക് മൂലത്തിലെ ഗഹനമായ ആശയം കുറവു വരാതെ ഗ്രഹിക്കുവാൻ ഇടയാകണം എന്നുള്ള ഉദ്ദേശം മാത്രമേ എനി

കളള്ളു. ഇതിൽ നിന്നും അനുവാചകർക്ക് എന്തെങ്കിലും പ്രയോജനം ലഭിക്കുന്നുവെങ്കിൽ ആത്ത് ഗുരുവിന്റെ അനുഗ്രഹംകൊണ്ടുള്ള സൽഫലാംശം തന്നെയാണെന്നുള്ളതിനു സംശയമില്ല.

ഈ പരിഭാഷ വായിച്ചു നോക്കി സദഭിപ്രായങ്ങൾകൊണ്ടും ഉപദേശങ്ങൾകൊണ്ടും എനിക്കു വേണ്ട പ്രോത്സാഹനങ്ങൾ നൽകി അനുഗ്രഹിച്ചിട്ടുള്ള സ്വാമി ബാലാനന്ദ, സ്വാമി കൃഷ്ണാനന്ദ എന്നീ വേദാന്തതല്പരരായ മഹാശയന്മാരോട്ട് എനിയ്ക്കു് അതീയായ കൃതജ്ഞതയുണ്ട്. കൂടാതെ ഈ പരിഭാഷ പരിശോധിച്ചുനോക്കി സാരവത്തായ അവതാരിക എഴുതിത്തന്നു് ഇതിന്റെ പ്രകാശനത്തിനു വേണ്ട ഒത്താശകൾ ചെയ്തു സഹായിച്ച പണ്ഡിതനും മഹാമനസ്കനുമായ സാഹിത്യരത്നം വിദ്വാൻ കുറുമുള്ളൂർ നാരായണപിള്ള അവർകളോടും എനിക്കുള്ള കടപ്പാട്ട് വാചാമഗോചരമായിട്ടുള്ളതാണെന്നു് ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

"ഈ കാണുന്നതെല്ലാം ദൈവമല്ലെങ്കിൽ പിന്നെ എന്താണു്" — എന്നുള്ള ദിവ്യമായ ഗുരുവചനം അനുസ്മരിച്ചുകൊണ്ട് ഈ കൃതി ആ മഹനീയ തൃപ്പാദങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

ഏറ്റുമാനൂർ,
10-2-1963.

ഏറ്റുമാനൂർ എസ്സ് ഹരിഹരൻ.

ഭാഷ: ഭൃതാപ്യംഭാവിയുമോക്കയില്ലായവർ
പ്രീതരായേതുമേ തിന്നുകൊള്ളും
നല്ലവെയിലും നിലാവായിത്തീന്നാലും
മെല്ലവേ വിൺവേരിറങ്ങിയാലും
പൊന്തി,ശവംവീണ്ടും ജീവിച്ചുവന്നാലും
അന്തിച്ചുപോയിടാജ്ജീവന്മുക്തർ
നന്മയോ തിന്മയോ ചൊല്ലിടാസാക്ഷിയായ്
തന്മദ്ധ്യേനിന്നു വിളങ്ങിടുവോർ.

ഇങ്ങനെ പല ഭാഗങ്ങളും ഉദ്ധരിക്കാവുന്നതാണ്.

മുക്തിമാർഗ്ഗം ആന്തരികമായ ഒരു മാനസികഗവേഷണമാകുന്നു. കേവലം വിശ്വാസങ്ങളിലോ ആചാരങ്ങളിലോ മാത്രം അതു് അധിഷ്ഠിതമല്ല. മനസ്സ് പരമാത്മാവിലേക്ക് സ്വയത ആകർഷിക്കപ്പെട്ടുകൊണ്ടാണിരിക്കുന്നതു്. അതിന്റെ പ്രചോദനം മിക്കവാറും പഞ്ചേന്ദ്രിയങ്ങൾ വഴി ശരീരകാര്യങ്ങളിൽ മുഴുകിപ്പോകുന്നു. യഥാർത്ഥ ലക്ഷ്യത്തിലേക്കുള്ള പ്രയാണം മുക്തിമാർഗ്ഗം സ്വീകരിക്കുന്ന മനുഷ്യക്കെല്ലാതെ സാധിക്കുന്നതല്ല. "ഞാൻ ദേഹമല്ല" എന്നു കണ്ടുപിടിച്ചവനു് തന്റേതെന്നു പറയുവാൻ എന്താണുള്ളതു്. അങ്ങിനെയുള്ളവക്കു് സവ്വവും ആനന്ദമയം തന്നെ. ജാതിയോ മതമോ സ്വദേശമോ അവരെ സംബന്ധിച്ചിടത്തോളം പ്രത്യേകതയുള്ളതല്ല. ആത്മസാക്ഷാൽക്കാരം ഉണ്ടാകുന്നതിനവേണ്ടി തന്നത്താൻ അറിയേണ്ടിയിരിക്കുന്നു. അതിനുള്ള മാർഗ്ഗമാണു് ഈ ഗ്രന്ഥത്തിൽ വിവരിച്ചിരിക്കുന്നതു്.

പരിഭാഷാകത്താവു് തർജ്ജമക്കു സ്വീകരിച്ചിരിക്കുന്ന വൃത്തം മഞ്ജരിയാണു്. ഇതിലെ പദപ്രയോഗങ്ങൾ എല്ലാം കുററമററതാണെന്നു പറയുവാൻ നിവൃത്തിയില്ല. വ്യാകരണപരമായും മററുംഉള്ള ചില ന്യൂനതകൾ പണ്ഡിതന്മാക്കു് ഇതിൽ വാണാൻ കഴിഞ്ഞെന്നുവരാം. അവ നിസ്സാരങ്ങളാ

ണു്. വേദാന്തതത്വങ്ങൾ ക്ഷിപ്രഗ്രാഹ്യങ്ങളല്ലല്ലോ. മൂലത്തിലെ ആശയം കഴിവുള്ളിടത്തോളം ഭാഷയിൽ സംക്രമിപ്പിക്കാൻ ചെയ്തിട്ടുള്ള ശ്രമം പരാജയമായിട്ടില്ലെന്നാണു് പറയേണ്ടതു്. ദുർഗ്രഹങ്ങളായ ചില ശബ്ദങ്ങളുടെ അർത്ഥഗ്രഹണത്തിനു കൊടുത്തിട്ടുള്ള കുറിപ്പുകൾ കൊണ്ടുമാത്രം തൃപ്തിപ്പെടാവുന്നതല്ല. ആശയഗ്രഹണം സുഗമമല്ലാത്ത ഘട്ടങ്ങളിൽ വ്യാഖ്യാനം തന്നെ ആവശ്യമുള്ളതാണു്.

ഈ കൃതിയുടെ ആവിഷ്കാരണം ഭാഷയ്ക്കു് ഒരു മുതൽക്കൂട്ടാണെന്നു പറയുവാൻ സന്തോഷമുണ്ടു്. ഹരിഹരൻ അവർകളുടെ പരിശ്രമം അഭിനന്ദനാർഹമാണെന്നു പറയാതെ തരമില്ല. പരിഭാഷകനും ഗ്രന്ഥത്തിനും സർവ്വസിദ്ധികളും കൈവരുവാൻ ആശംസിച്ചുകൊണ്ടു് ഈ ലഘുകൃതി സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

സാഹിത്യരത്നം
വിദ്വാൻ കുമ്മുള്ളൂർ നാരായണപിള്ള

കിടങ്ങൂർ,
21-11-'62

# അഞ്ജലി



ഭക്തിമൂലാഗ്നിയിൽ കാച്ചിക്കുറുക്കിയോ-
ത്തമ വേദാന്തപ്പാലുറച്ച്
മുക്തനാം താണ്ഡവസ്വാമികൾ ധ്യാനമാം
മത്തിനാൽ നന്നായ് കടഞ്ഞെടുത്ത്
മുക്തിക്കുതകും "കൈവല്യനവനീതം"
വ്യക്തമായ് വാത്സല്യപൂർവ്വംനൽകി
ദിവ്യോപദേശങ്ങളത്തമിഴ്ഭാഷയിൽ
ഭവ്യമായ് നവ്യ സൽക്കാവ്യമായി,
കാണവേകൗതുകാൽ ഞാനതു കേരള
വാണിയിൽ ഗാഥയായ് കാഴ്ച വച്ചു.

പരിഭാഷകൻ

# കൈവല്യനവനീതം

## ഗുരുവന്ദനം

പൊൻ നിലം നാരിയിലാശകലർന്നവർ
തന്നിലുമെന്നല്ലിങ്ങാരിലും താൻ
അന്തരേജീവന്റ സാക്ഷിയായേതിലും
ബന്ധുരമേഴാം നില്ക്കുമേലായ്
നല്ലനിലയിലമരുന്നോരേകനാം
വല്ലഭൻ തൻപദം കുമ്പിടുന്നേൻ. 1

സൃഷ്ടിയും രക്ഷയും നാശവും ചെയ്തിടും
സ്രഷ്ടാവും വിഷ്ണുവുമീശനുമായ്
അന്തമില്ലാതൊരു മൂർത്തിയായ് മുക്തനായ്
പിന്നുംരസങ്ങളിൽ ബന്ധിക്കാതെ
നിത്യവും തോന്നും വിമലപ്രബോധമാം
സത്യസ്വരൂപനെ വാഴ്ത്തിടുന്നേൻ. 2

ആരുടെ ചൊല്ലാൽ ഞാൻ വ്യാപിച്ച ബ്രഹ്മമായ്
പേരെഴും ലോകമെൻ കല്പനയായ്
കണ്ടു ചുവരിടപോലെയെൻ ഭാവത്തി-
ലാണ്ടു, തൽപാദങ്ങൾ കൂപ്പിടുന്നേൻ. 3

എൻമനം ബുദ്ധി ദേഹേന്ദ്രിയ മെന്നിവ
എൻബോധ സൂര്യനിൽ മഞ്ഞുപോലായ്
എന്നിലെ നീ ഞാനായൊന്നായി ച്ചേർക്കുവാൻ
വന്ന ഗുരുനാഥാ, വന്ദിക്കുന്നേൻ. 4

ആദിയുമന്തവും മദ്ധ്യവുമില്ലാതോ
രാദ്യോവു പോലെ യമോഘമായി
സന്തതം ശോഭിക്കും ജ്ഞാനഗുരുവിൻെറ
ചെന്താരടിനന്നായ് വന്ദിച്ചുടൻ
അന്തമില്ലാത്തതാം വേദശാസ്ത്രങ്ങളും
ചിന്തിച്ചും നോക്കിപ്പഠിച്ചിടുവാൻ
ശക്തിയില്ലാത്തൊരു മൂഢന്മാർ കൂടിയും
വ്യക്തമായ് ബോധമുണരും വണ്ണം
ബന്ധവും മോക്ഷവും കാണിപ്പാനായി ഞാൻ
വസ്തുവിൻ തത്ത്വമുരച്ചിടുന്നേൻ. 5

നേരെയാവേദാന്തപ്പാൽക്കടൽതന്നിൽ നി-
ന്നോരോരോ ശാസ്ത്രഘടം നിറച്ചു
സത്തുക്കൾ, ആയവയൊന്നിച്ചു ചേർത്തതിൽ
സത്തിതാകാച്ചിയുറച്ചുവച്ച്
നന്നായ്ക്കടഞ്ഞു "കൈവല്യനവനീതം"
തന്നേൻ, ഭുജിച്ചോർ വിഷയമാകും
മണ്ണുതിന്നീടുമോ ക്ഷുത്തില്ലാതായവർ
മണ്ണിലലഞ്ഞുതിരിഞ്ഞിടുമോ? 6

ശ്രീ വെങ്കിടേശ മുകുന്ദനാം മുക്തനെൻ
ശങ്കകൾതീർത്ത ഗുരുവരനേ
വന്ദിച്ചുവേണ്ടപോൽ "തത്ത്വവിസ്താരം" താൻ
"സന്ദേഹത്തിൻെറ നിവൃത്തി"യേവം
ഭാഗിച്ചുരയ്ക്കാം കൈവല്യനവനീതം
യോഗത്തിലാകാംക്ഷയുള്ളവക്കായ് 7



# ഒന്നാംപടലം

## തത്വവിസ്താരം

നിത്യാനിത്യങ്ങളറിയും വിവേകമാ-
മദ്ധ്യമിഹ പരഭോഗത്യാഗം
സത്യം വിളങ്ങും ശമാദികളാറൊടേ
മുക്തിയിലിച്ഛതാൻ സാധനങ്ങൾ. 1

കിട്ടും ശമാദികൾ കേൾക്ക ശമം ദമം
വിട്ടിടൽ പിന്നെ സഹിക്കൽ സ്വയം
നിൽക്കും സമാധാനം ശ്രദ്ധയിവതന്നെ.
ഉൾക്കരണങ്ങളടക്കും ശമം
ബാഹ്യത്തിലായാൽ ദമമെന്നും ചൊല്ലിടാം
വിട്ടിടൽ കർമ്മം പററാതറുക്കൽ
കൂടിട്ടും സൗഖ്യ ദുഃഖങ്ങളനുഭവി-
ച്ചീടുന്നതല്ലോ സഹിക്കൽതാനും 2

കേട്ടീട്ടും തത്വംതാൻ ചിത്തം നിനച്ചിട്ടും-
മട്ടിൽ ഭരിക്കും സമാധാനവും

---

പദ്യം 1 സാധനചതുഷ്ടയം:

1. നിത്യാനിത്യനിർണ്ണയവിവേകം
1. മദ്ധ്യമിഹപരഭോഗത്യാഗം
3. സത്യനിഷ്ഠയോടുകൂടിയ ശമാദികൾ
4. മോക്ഷേച്ഛ

പദ്യം 2 ശമാദിഷൾക്കം:

1. ശമം = അന്തഃക്കരണം അടക്കുക
2. ദമം = ഇന്ദ്രിയങ്ങൾ അടക്കുക
3. ഉപരതി (വിടൽ) = വ്യവഹാരങ്ങൾ ചുരുക്കുക
4. തിതിക്ഷ (സഹിക്കൽ) = സുഖദുഃഖങ്ങളിൽ സമഭാവന
5. സമാധി (സമാധാനം) = വേദരഹസ്യം അനുഭവപ്പെടുത്തുക
6. ശ്രദ്ധ = തത്വത്തിൽ ശ്രദ്ധ

സൽഗുരുദേവാതിട്ടം ജ്ഞാനത്തിലൊട്ടിത്താൻ
നില്പതെശ്രദ്ധ, നീ ശ്രേഷ്ഠമായ
സല്പദാംകാട്ടും ശമാദികളാറിൻെറ
താല്പര്യമിങ്ങനെ കണ്ടുകൊള്ളാം. 3

സാധനം കൂടാതെ സാധിക്കയില്ലൊന്നും
ബോധമീ നാലിനാലുണ്ടായിട്ടും
പൃത്തൻ വിവേകികൾക്കുള്ളിൽകടക്കയി–
ല്ലത്തൽകൂടാതെ കടക്കമാകിൽ
ആയവൻ ഭൂതമാം കോടിജന്മങ്ങളി–
ലായിടാം പുണ്യവാൻ നിശ്ചയം താൻ 4

## ശിഷ്യാഗമനം

ഭാഗ്യവാനോരയോരധികാരിയിന്ദ്രിയം
യോഗ്യരാം ലൗകിക ദേവതകൾ
ഭൗതിക ഭൂതങ്ങളീമൂന്നുതാപമാം
ആതപമേറ്റും സഹിച്ചിടാതെ
ചുങ്ങാക്യമിപോലെ ജ്ഞാനതീർത്ഥംതന്നിൽ
മുങ്ങാൻ പതറിത്തുടിച്ചപാരം 5

ഭാര്യാ തനയ ധനങ്ങളീമൂന്നാകും
ക്രൂരകിരാത വലവിട്ടത്തി
ഓടിയണഞ്ഞൊരു മാനിനെപ്പോൽ മനം
വാടിയശിഷ്യൻമാത്മരക്ഷ
നേടുവാൻ നല്ലഗുരുവിനെക്കണ്ടങ്ങു
കൂടിയടികളിലാശ്രയിച്ചാൻ. 6

വന്ദിച്ചു സന്താപമോട്ടടൻ ചൊല്ലിനാൻ
"മന്നിലേ മായികജീവിതത്തിൽ
തീരെയുണങ്ങി വരണ്ടൊരുമാനസം
നേരെകുളിർക്കുവാൻ തക്കവണ്ണം

കെട്ടപിണഞ്ഞൊരു കോശപാശങ്ങളെ
പെട്ടന്നഴിച്ചെന്നെ കാത്തിടേണം" 7

## ഗുരുശിഷ്യസംവാദം

മതാവുമാമയും മീനും പറവയും
പോതത്തെപാലിക്കുംപോലതന്നെ
ഉള്ളിൽക്കരുതിത്തലോടിക്കടാക്ഷിച്ച
കല്യനട്ടക്കൽപ്പിടിച്ചിരുത്തി
ചൊല്ലി,"പിറവിയെ മാററുമുപായംഞാൻ
ചൊല്ലാം നീയായതനുസരിച്ചാൽ" 8

നിന്നുടെ സംസാരദുഃഖം നശിച്ചീട്ട
മെന്നതുകേട്ടൊരു നേരംതന്നെ
പാറത്തടത്തിലെ തീർത്ഥത്തിൽ മുങ്ങുംപോ-
ലാറി ശരീരം കുളുത്തിതുള്ളം
ചിന്തിയൊഴുകിയൊരാനന്ദ ബാഷ്പത്താൽ
ചെന്താരടി വീണ്ടും കുപ്പിച്ചൊന്നാൻ. 9

ചൊല്ലുന്നതേൽക്കാത്ത ദാസൻഞാനായാലും
കല്യൻ കൃപദയാട്ടും കാത്തിടാമേ
ജന്മം നശിക്കാനുപായമായ്ചൊന്നതി-
ങ്ങുണ്മയിൽ കാണിച്ചു രക്ഷിക്കേണം. 10

എന്നതുകേട്ട വികാരമടക്കിയോ-
രൊന്നതറിഞ്ഞും, കുഴഞ്ഞമണ്ണിൽ
കുട്ടചമച്ച പുഴുവിനെ വച്ചുതി-
പ്പാട്ടും കുളവിയുമെന്നപോലെ.

---

പദ്യം 7. കോശങ്ങൾ: 1 അന്നമയം. 2 പ്രാണമയം.
3 മനോമയം. 4 വിജ്ഞാനമയം.
5 ആനന്ദമയം

സൽഗുരുനാഥനമോതിത്തുടങ്ങിയാ-
യോഗ്യനമാത്മസ്വരൂപമാകാൻ
ദേഹത്തിൽ ജീവനെ നോക്കിപ്പതുക്കവേ
മോഹത്തെമാററാനുപദേശിച്ചു. 11

"വന്നിട്ടകെന്നുണ്ണി തന്നെ മറന്നവൻ
മന്നിൽ ജനിച്ചു മരിപ്പുവീണ്ടും
ചേലിൽ ചുഴലിയിൽ ചുററുന്ന ചപ്പുപോൽ
കാലചക്രത്തിൽ തിരിഞ്ഞു ബോധം
ആരാഞ്ഞു തന്നത്താൻ നന്നായറിയുന്ന
നേരംവരെ മാത്രമെന്നറിയൂ 12

തന്നെയും തന്നുടെയാധാരമായുള്ള
തന്നാഥൻ തന്നെയും കണ്ടുവെന്നാൽ
ചെമ്മേയത്താറും തലവനമൊന്നാകും
ജന്മമൊട്ടങ്ങീട്ടും ബ്രഹ്മമാകും
നിന്നെ നീ നന്നായറിഞ്ഞീട്ടന്നാകിലോ
പിന്നെനിനക്കൊരു കേട്ടമില്ല
എന്നോട്ട സത്യം നീ ചോദിക്കകാരണം
നിന്നെയറിയിച്ചേ നീ രഹസ്യം." 13

"എന്നെയുമങ്ങൊരു മൂഢനെന്നോർത്തിതോ
തന്നത്താനോരാത്തോൻ ഭുവിലുണ്ടോ
പിന്നെയെന്തായവർ ജാതരായ്മാഴ്കുന്നി-
തന്യരില്ലാശ്രയം സത്യമോതു." 14

"ഇന്നതുതാൻ ദേഹം ഇന്നതുദേഹിയു-
മെന്നതുണ്ണന്നവൻ യാവനവൻ
തന്നെയറിഞ്ഞവനാകുന്നു" വെന്നപ്പോൾ
"തന്നാത്മാവേതുതാൻ സ്ഥൂലമെന്യേ"

എന്നതുകേട്ടന്തതാപവിനോദങ്ങൾ
തോന്നിയ സൽഗുരുവോതിവീണ്ടും. 15

"ദേഹത്തെയില്ലാതെ ദേഹിയെകണ്ടില്ലേ?
മോഹമാം സ്വപ്നത്തെ കണ്ടതേവൻ?
ശോകമാം സ്വപ്നമില്ലാത്ത സുഷുപ്തിയു-
മാകവേ കണ്ടവനാരാകുന്നു?
വേഗം നീ യെണ്ണമറിവുകളേതുതാൻ
ജാഗരംതന്നിലും ചൊല്ലീട്ട നീ" 16

" ബോധത്തെക്കണ്ടവൻഞാൻതന്നെയാകുന്നു
ബോധത്തോടൊത്ത വിചാരംനീങ്ങി
സ്വപ്നസുഷുപ്തികൾ കണ്ടതുംവേറൊന്നു
പോലവേതോന്നുന്നു സത്യംതന്നെ.
ഞാനറിയുന്നില്ല ചിത്തെതെളിഞ്ഞല്പം
താനെ മറയുന്നതെന്തു ചൊല്ലൂ" 17

നന്നായ്തെളിയാത്ത ചന്ദ്രക്കലയതാ!
എന്നങ്ങു ചൂണ്ടുവാൻ വൃക്ഷശാഖ
കാണിക്കുംപോലെ, അരുന്ധതി താരവും
കാണിക്കുംമറ്റൊരു നക്ഷത്രത്താൽ
അവ്വണ്ണമാദ്യമേ സ്ഥൂലത്തെച്ചൊല്ലീട്ട
ചൊവ്വോടെ സൂക്ഷ്മ പുമോതിമുക്തൻ. 18

വേദാന്തംയുക്തിയാലദ്ധ്യാരോപമപ-
വാദങ്ങളുണ്ടാക്കും ബന്ധമുക്തി
എന്നുപറയുന്നിവരണ്ടുംകേട്ടാവും
ഒന്നാമതോതിടാം 'അദ്ധ്യാരോപം' 19

പദ്യം 15. എന്റെ ദേഹം ഏതാണ്? ആത്മാവ് ഏതാണ്?
എന്നു തിരിച്ചറിഞ്ഞവനാണ് തന്നെയറിഞ്ഞവൻ
പദ്യം 19 അദ്ധ്യാരോപം = ബന്ധം (1 സ്ഥൂലം 2 സൂക്ഷ്മം)
അപവാദം മുക്തി

ആരോപം, സങ്കല്പം, അദ്ധ്യാസമെന്നിവ
ഓരോരോവസ്തുവിൽ മറ്റൊന്നോക്കൽ
പാശത്തിൽ പാമ്പുമാകാശം വെളിയിലും
കാനലിൽ തോയമത്തൂണിൽമർത്ത്യൻ. 20

ഇങ്ങനെതോന്നുന്നനാമരൂപങ്ങൾ വി-
ട്ടെങ്ങുംനിറഞ്ഞൊളിബോധമായ
ഓംകാരബ്രഹ്മത്തിൽ പഞ്ചഭൂതങ്ങളും
സങ്കല്പമേകും വികാരജാതം 21

എങ്ങിനെയായതെന്നാകിലനാദിയായ്
തിങ്ങുന്നജീവജാലങ്ങളെല്ലാം
ആകെ യടങ്ങും സുഷുപ്തിയിൽ പോലവേ
യാകുമവ്യക്തമാംതത്വംതന്നിൽ
ആയതുകാലമാംതത്വത്തിൽപേരിലാ
യീശ്വരൻതന്നന്തർദൃഷ്ടിതന്നാൽ
മൂലസ്വഭാവം വെടിഞ്ഞിട്ടുപിന്നെയാ-
മൂന്നുഗുണം വ്യക്തമായിടുന്നു. 22

സത്വംരജസ്സുതമസ്സുമീമൂന്നുതാൻ
വെള്ളചുവപ്പുകറുപ്പുമാകും
ശുദ്ധമഴുക്കിരുട്ടെന്നീ ഗുണത്രയം
ഒന്നിച്ചുചേർന്നാകിലൊന്നുകൂട്ടം. 23

ഈ വഴികൂടാതെവേറൊന്നുംചെല്ലിനാർ
അവ്യക്തമായമരുന്നതത്വം
തന്നെമഹത്തത്വമായതഹങ്കാരം
പിന്നെയഹങ്കാരം മൂന്നുഗുണം. 24

മൂന്നുഗുണങ്ങളിൽ വാനംപോൽചിൽപരായ
തോന്നുന്നുമൂന്നിലും, സത്വമാദ്യം

ഈഗ്ഗുണംബ്രഹ്മത്തിൻഛായതാൻതന്നന്ത-
രംഗത്തിൽ മായയായ് മേവിടുന്നു.
ഏതുഗ്ഗുണങ്ങളുംപററാതെസ്സൃഷ്ടിക്കു
ഹേതുവായീശൻ വിളങ്ങിടുന്നു. 25

ഈശനമീമായ ചൊല്ലാംസുഷുപ്തിതാൻ
കാരണദേഹവുമെന്നപോലെ
ആനന്ദകോശവുമാകും, രജോഗ്ഗുണം
താനേയവിദ്യയുമായിടുന്നു.

ഈയൊരവിദ്യയിൽ ജ്ഞാനംപ്രതിഫലി-
ച്ചായതുജീവജാലങ്ങളായി
വന്നതിരോഭവിച്ചീടുമ്പോൾ ജീവനു
പ്രാജ്ഞനെന്നോതുന്നു നാമധേയം. 26

ന്യൂനത ചേരുന്നജീവനതുതന്നെ-
യാനന്ദകോശമായ്ത്തീർന്നിടുന്നു.
കാരണദേഹം സുഷുപ്തിയിൽ ചേർന്നിടു-
മീരണ്ടും, മോഹഗ്ഗുണങ്ങളാലെ
വന്നതിൻമൂലമാരോപമാണെന്നതു
ചൊന്നേനിനിയതിൻ പ്രേരകമാം.
സൂക്ഷ്മമാമാരോപമാർഗ്ഗവും ചൊല്ലുന്നേൻ
സൂക്ഷ്മതയോടിപ്പോൾ കേട്ടുകൊൾക. 27

ബാധിക്കും മായാവിനോദമാമീശ്വര
ബോധനംമൂലമൂലകിലുള്ള
ജീവിക്കു ഭോഗത്തിൻ വസ്തുക്കളുണ്ടാവാൻ
താമസമാംഗ്ഗുണം രണ്ടുശക്തി.

---

24, 25 ഉല്പത്തി: 1 ബ്രഹ്മം. 2. അവ്യക്തം. 3 മഹൽതത്വം
4. അഹങ്കാരം 5. ത്രിഗ്ഗുണങ്ങൾ

താനായ്പ്പിരിഞ്ഞുണ്ടായ് ഭീമമാംദേഹവും
നാനാവിധമാകും ദൃശ്യങ്ങളും. 28

ദൃശ്യമാംപ്രകൃതിയിൽ ചൊല്ലിയ വിണ്ണതു-
മാകാശേ കാററുമക്കാററിൽത്തീയും
തീയിൽ നീരുണ്ടാകും നീരിലാമണ്ണുമാ-
മീയഞ്ചുംഭൂതങ്ങളായിട്ടുന്നു. 29

ഭൂതങ്ങൾ മൂലത്രിഗുണങ്ങൾ ചേർന്നിട്ടും
രീതി തുടർന്നിട്ടുംവീണ്ടുംവീണ്ടും
എട്ടുഗുണങ്ങളിലഞ്ചുകൂർബോധത്തിൻ
ബീജമായ്പിന്നെയുമയ്യഞ്ചായി.
ചിത്തവും ബുദ്ധിയും രണ്ടായിജ്ഞാനത്തിൻ
സാധനം സൽഗുണമേഴായംഗം. 30

രാജസം വേറായെട്ടത്തഞ്ചുകൂറിനാൽ
പ്രാണവായുക്കൾ തൊഴിലിൻബീജം.
വ്യാപിക്കുംപേരു പതിനേഴുംചെന്നിട്ടു
ദേവാസുരമൃഗമാനുഷരായ്
തീരുന്ന ജീവികൾക്കെല്ലാമൊരുലിംഗ-
ദേഹമായങ്ങിനെ തീർന്നിട്ടുന്നു. 31

ഈ ദേഹത്തുള്ളൊരു ജീവനും തൈജസൻ
ആദൈവനാമം ഹിരണ്യഗർഭൻ.
ഈ ദേഹം രണ്ടാൾക്കും ലിംഗസൂക്ഷ്മങ്ങളാം,
ദേഹത്തിൻ കോശങ്ങൾ മൂന്നുമാകും
മോഹസ്വപ്നാവസ്ഥയായതുമിങ്ങനെ
ദേഹങ്ങളെല്ലാ മുറച്ചുനമ്മൾ. 32

സ്ഥൂലമായ്ത്തീർന്നിട്ടുമാരോപവുമിനി
മേലിൽപ്പറഞ്ഞീടാം കേട്ടുകൊൾക.

29 പഞ്ചഭൂതം – ആകാശം, കാററ്, തീ, വെള്ളം, മണ്ണ്

താഴ്ത്തീട്ടും ജീവന്നു സ്ഥൂലശരീരവും
ഭോഗവുമുണ്ടാവാൻ കാക്കമീശൻ
പഞ്ചീകരണങ്ങൾ താൻതന്നെ ചെയ്യുവ
തഞ്ചും തമോഗുണശക്തിയാലെ 33

അഞ്ചുഭൂതങ്ങളെപ്പത്താക്കിയർദ്ധമാം
അഞ്ചിനെ നന്നാലുമാക്കി പിന്നെ
കേടുവരാത്തതാം പാതിയും നീക്കീട്ടു
കൂടിയ നാലൊട്ടു നാലുകൂട്ടി
വന്നിതുസ്ഥൂലവും ഭൂതമഹാഭൂതം
തന്നിൽനിന്നുണ്ടായി നാലാംസ്ഥൂലം
ആയതീദേഹത്രവനാണ്ഡഭോഗങ്ങ-
ളായിട്ടും സ്ഥൂലങ്ങൾതന്നെയല്ലോ. 34

സ്ഥൂലത്തിൽ വന്നിട്ടും ജീവനും വിശ്വനാം,
ഈശൻ വിരാട്ട്പുമാനായിട്ടുന്നു.
സ്ഥൂലംതാനെയന്ന കോശവുമുണ്ടാക്കും
സ്ഥൂലവിചാരംതാൻ ജാഗ്രാവസ്ഥ
ചേത്തുളവാക്കിയതെന്നു ധരിച്ചാലും
ചിത്തത്തിലങ്ങുനീ സുസ്ഥിരമായ് 35

"മേധാവിയീശനും ജീവനുമൊരുന്നയു-
പാധിയെന്നാകിലോ സൽഗുരുവേ,
ഭേദമറിയുന്നതെങ്ങിനെ"യെന്നാകിൽ
ജീവനുകാര്യമുപാധിയാകും.
കാരണോപാധിതാനീശ്വരൻ വ്യത്യാസാ
വ്യഷ്ടിസമഷ്ടിയായെന്നുമാത്രം. 36

വ്യഷ്ടിമരവും സമഷ്ടിവനവുംപോൽ
ആകുംചരാചരവ്യക്തിവ്യഷ്ടി.

സർവ്വവുംകൂടി സമഷ്ടിയെന്നോതിടാം
ജീവനുമീശനും ഭേദമിതേ. 37

സങ്കല്പമിങ്ങനെ വന്നതുകാണിച്ചു
സ്വപ്നംപോൽ കാണുവതെല്ലാമൊന്നായ്
നന്നായറിഞ്ഞവൻ ജ്ഞാനിയുമായിടും
കാർമേഘംമാറി മഴക്കാലംപോയ്
വ്യക്തമായ്ത്തീർന്നിട്ടുമാകാശം പോലവേ വ
മുക്തി, അപവാദമാർഗ്ഗവുംകേൾ. 38

പാമ്പല്ലപാശമതാളല്ല കുററിതാൻ
എന്നപോൽ സിദ്ധോപദേശത്തിനാൽ
ചൊല്ലിട്ടുംജ്ഞാനപ്രകാശംതാൻ കണ്ടിട്ടു
പട്ടണം ലോകം ഭൂതങ്ങളല്ല.
ജ്ഞാനത്തിൻ ശക്തിയാം ബ്രഹ്മമെന്നോപ്പതും
താനേയപവാദം കേട്ടിടേണം. 39

വസ്ത്രവും നൂലുതാൻ, ഭൂഷണംപൊന്നല്ലോ
പാത്രവുംമണ്ണുതാ നൊന്നാംകാര്യം
കാരണത്തോടുചേർന്നാദ്യസ്വഭാവമായ്
ത്തീരുമപവാദമായതുംതാൻ. 30

"ദൂഷിത താമസേ തോന്നുന്നശക്തിയാ-
ലേഷണരണ്ടെന്നുരച്ചതില്ലേ.
മൂടലാംശക്തിയാലുണ്ടാംമയക്കവു-
മാടലകററും ഗുരുവേചൊല്ലൂ." 41

എന്നവൻ ചൊൽകയാൽ കാരുണ്യപൂർവ്വകം
ചൊന്നിതു "താനായ്ത്താൻകണ്ടതായ

37 മരങ്ങളുടെ സമൂഹം വനം. ജീവസമൂഹം ഈശ്വരൻ

ഈശനാം തങ്ങളെത്തങ്ങളായ്ക്കണ്ടോരു
ദേശികരുമല്ലാതൊന്നുമില്ല.
എന്നണരേണ്ടുമാജീവികളുൾക്കൊണ്ടു
നന്നായ്ക്കരുടാക്കിയാവരണം
ദ്യോവും നിലംദിക്കും വർഷസംമതമാം
രംവിലിരുട്ടുപോൽ മൂടിടുന്നു. 42

പൂർണ്ണമാംബ്രഹ്മമീബാഹ്യവികാരങ്ങൾ
ചേർന്നുകൂടസ്ഥനക വികാരം
ഭേദങ്ങളിചക കാട്ടാതെ സംസാര
വ്യാധിയുണ്ടാക്കുമുപായിമതേ. 43

ആധാരംപോയീടിലാരോപാതോന്നുമോ?
ആധാരം മായാതെയാരോപവും
ഇല്ലല്ലോയെന്നു നീ ചൊല്ലുന്നതാകിലോ
ആധാരം രണ്ടേസമം വിശേഷം
ആധാരമെങ്ങുമേ തുല്യമായ് നിന്നിട്ട-
മാരോപം താനംവിശേഷമല്ലോ. 44

ഭൂവിലതാ, എന്നും ചൂണ്ടിക്കാണിക്കുവാ
നാവാത്തദൃഷ്ടിയുംമായുകില്ല.
പാമ്പതായ്ത്തോന്നുംവിശേഷമേ മാഞ്ഞിട്ടു
ഞാനെന്നഭാവം സമാനമാകും
ജീവനുമീശനുമാകും വിശേഷവു-
മാവരണം പരം മൂടിടുന്നു. 45

കേവലാവസ്ഥയും തോന്നാതെ തെററായി
ജീവലോകങ്ങളാപ്പഞ്ചകോശം
ഭാവത്തിൽവന്നതു വിക്ഷേപമായിട്ട-
മാവരണംതാനനർത്ഥമായോ?

എന്നുനീ ചോദിച്ചാലതിനുത്തരം
ഏന്നോമലുണ്ണി നീ കേട്ടുകൊൾക. 46

തോന്നലാംശക്തിയോ സംസാരദുഃഖമാ-
ണെന്നാലും മുക്തിക്കനുകൂലമാം
നിത്യംപകൽപോലെ രാവുപകാരമാ
ഉത്തരമെന്തുതാൻ ചൊല്ലിടേണ്ടു.
പുത്രാ യഥാർത്ഥംമറക്കുന്നകാര്യംതാ—
നെത്രയും ദുസ്സഹമായിടുന്നു. 47

നല്ലസുഷുപ്തി പ്രളയത്തിൽ ലോകങ്ങ-
ളെല്ലാംതാനസ്തമിച്ചീടുംനാളിൽ
ഘോരഭവംനീങ്ങി മുക്തിയടഞ്ഞിടു—
മാരെങ്കിലുമെന്നതോർത്തിടാമോ?
ഭാവമാംവിക്ഷേപം മുക്തിക്കുകൂട്ടാകും
ആവരണംതടുത്തീടും മുക്തി". 48

ശുക്തിയിൽ വെള്ളിപോൽ തോന്നുന്നതോന്നലാം
ശക്തിയും മിഥ്യയാണെന്നിരിക്കിൽ
ശക്തിതൻ സാധനമായൊരു മുക്തിയും
മിഥ്യയാണെന്നു നീ ചൊല്ലുന്നാകിൽ
മോഹമാം നിദ്രയും മാറുന്നനേരത്തു
ജാഗരമാകുംപോൽ മുക്തിസത്യം 49

അമ്പിനെയമ്പിനാൽ നഞ്ചിനെ നഞ്ചിനാൽ
വമ്പനിരുമ്പതിരുമ്പിനാലും
തിന്മയെത്തിന്മയാൽ മാറ്റുന്നമാതിരി
മായയെ മായയാൽ മായ്ച്ചിടുന്നു.
മായയാംതുൺപിണം ചുട്ടതടിപോലെ
പോയിടുമായതിൻ കൂടെത്തന്നെ. 50

ഈ മായകാരണം ജീവിക്കവസ്ഥക-
ളേഴാണെന്നീയതും കേട്ടുകൊൾക.
ആദ്യമായജ്ഞാനം, കൂടൽ, മുളയ്ക്കലു-
മവേദ്യമാംജ്ഞാനവും, വേദ്യജ്ഞാനം
സങ്കടംനീങ്ങൽ, കളിമ്മതാൻ തോന്നലു-
തിങ്കലുമങ്ങനെയേഴുള്ളിട്ടം. 51

ബ്രഹ്മമാം തന്നെ മറക്കലജ്ഞാനവും
ഉണ്മയെക്കണ്ടിടാക്കൂടലിനാൽ
മാനവൻ താൻ ജീവനെന്നു വിചാരിച്ചു
ദീനനായ്ത്തീരും മുളയ്ക്കലിനാൽ
സൽഗുരുബോധിതം ലക്ഷ്യത്തെക്കാണ്മതു
മംഗളമേകും പരോക്ഷജ്ഞാനം. 52

തത്വവിചാരത്താൽ സംശയം തീർന്നതാ-
നദ്വൈതമാമപരോക്ഷജ്ഞാനം
കർത്താവു ജീവനല്ലാതെയാകുന്നുഭ
യത്തൽ നശിപ്പതു മുക്തനായി.
സർവ്വവുംചെയ്തു സംതൃപ്തിയാകുന്നതു
നിർവ്വണമാനന്ദസ്ഥാനമല്ലോ. 53

സ്പഷ്ടമായിന്നിതു നീയറിഞ്ഞീടുവാൻ
ദൃഷ്ടാന്തമാം കഥയൊന്നുകേൾക്കുക.
പത്തുപുരുഷന്മാർ പായും പുഴനീന്തി
ട്ടൊത്തുതാനക്കരക്കേറിനിന്നാർ

---

51 ജീവാവസ്ഥകൾ:

1 അജ്ഞാനം = മറവി 2 കൂടൽ = സത്യംകാണായ്ക
3 മുളയ്ക്കൽ = താൻ ജീവനെന്നു കരുതുക
4 അവേദ്യജ്ഞാനം = ഗുരൂപദേശം
5 വേദ്യജ്ഞാനം = പ്രത്യക്ഷജ്ഞാനം
5 സങ്കടംനീങ്ങൽ = മുക്തി 7 കളിമ്മ = ആനന്ദം

ഏകൻതാനൊൻപതു പേരയുമെണ്ണിയ-
ങ്ങേകനാം തന്നെക്കാണാതുഴന്നാൻ. 54

അജ്ഞാനമായതറിയായ്ക, ഇല്ലവൻ
കണ്ടില്ലയെന്നതുമാവരണം.
പാരമാം ദുഃഖവും വിക്ഷേപമായിടും
നേരറിഞ്ഞീടുവോൻ ചൊല്ലിപ്പത്താം
പൂരുഷൻ നിൽക്കുന്നുണ്ടെന്നതൻചിത്തത്തി-
ലോർക്കുന്നതുതാൻ പരോക്ഷജ്ഞാനം 55

അന്യനൊരുവൻ വന്നൊൻപതുപേരെയു-
മെണ്ണി നീ പത്താമനാകുമെന്നു
ചൊല്ലവേതന്നെയും കണ്ണിനാൽകണ്ടതു
പ്രത്യക്ഷജ്ഞാനം കരച്ചിൽപോകൽ
ആധിയും തീർന്നു സന്ദേഹംനശിച്ചതു
ബോധിക്കും തൃപ്തിതാനാനന്ദമേ" 56

"പത്താം പുരുഷനെക്കണ്ടതുപോലയെൻ
സത്യസ്വരൂപത്തെക്കാട്ടിടേണം'!
ഇത്തരമായവനോതവേ സൽഗുരു
'തത്വമസി' പദവാക്യംചൊല്ലും
സത്യം നീ കേൾക്കണം മൂന്നുപദത്തിനും
സത്തായലക്ഷ്യവുമെന്നുചൊന്നാൻ 57

വിണ്ണൊന്നുതാൻ മഹാവിണ്ണുമേകമാം
വിണ്ണും പാരിൽക്കുട വിണ്ണും
തണ്ണീർ വിണ്ണുമായെണ്ണുന്നവണ്ണമാ-
പ്പൂർണ്ണമായുള്ളോരു ബ്രഹ്മംതന്നെ
ഈശ്വരൻ കൂടസ്ഥൻ ജീവനെന്നിങ്ങനെ
ദർശിക്കും നാലായിത്തന്നെത്തന്നെ. 58

പൂജ്യനാമീശനും ജീവനും രണ്ടിവ
വാച്യവും ലക്ഷ്യവുമാം പദങ്ങൾ

നിൎമ്മലബ്രഹ്മമേയാത്മാവുതാനതു
ചെമ്മേനറുമ്പാലിൽ വെണ്ണപോലെ.
നന്നായ്ക്കടഞ്ഞെടുത്തീടുന്നമാതിരി
നിന്നെയറിഞ്ഞു പിരിഞ്ഞുകൊൾക. 59

നീ പിരിഞ്ഞീടുവതെങ്ങിനെയെന്നാകി-
ലീമരിച്ചീടുമുടലുതന്നെ
ഞാനെന്നു തോന്നുമറിവിനെ ക്കൊല്ലണം
താനെ ഭൂതങ്ങൾ വികാരമല്ലേ.
മൂക്കിൽ വലിച്ചൂതും പ്രാണനുമല്ലനീ-
യൂക്കെഴും രാജസമാം വികാരം 60

കാരണം ചിത്തവും, ബുദ്ധിവിചാരങ്ങൾ
ചേരുന്നരണ്ടു കോശങ്ങളും താൻ
സത്വഗുണത്തിൽ വികാരവുമെന്നല്ല
നിദ്രയിലാനന്ദ മല്ലനീയും
താമസമാം ഗുണവൃത്തിവികാരമേ
വ്യാമോഹജന്യമാണായതും കേൾ.
ആമനോവിജ്ഞാനമാനന്ദപൂൎണ്ണമാം
കോശങ്ങളൊന്നുമേതാനുമല്ല. 61

സത്തുചിത്താനന്ദം ശക്തിസമംസാക്ഷി
നിത്യമാവ്യാപക മേകമാത്മാ
ചെമ്മേനീയെന്നു മറിഞ്ഞുകൂടസ്ഥനും
ബ്രഹ്മവുമൊന്നായ് സ്വരൂപനായി.
കേടും ജഡത്വവും ദുഃഖവും ഭേദവും
കൂടും ഭയങ്കര വഞ്ചകമാം
പഞ്ചകോശങ്ങൾതൻ വൻഗുഹവിട്ടുനീ
സഞ്ചരിച്ചീടുകബാഹ്യമായി. 62

62 ആത്മാ:- സത്തു്, ചിത്തു്, ആനന്ദം, ശക്തി, സമം, സാക്ഷി, നിത്യം, വ്യാപകം, ഏകം, കേവലം.

പഞ്ചകോശം കടന്നപ്പുറം നോക്കുമ്പോൾ
വേറൊന്നും കണ്ടില്ല; പാഴ്‌വെളിയേ
ഹാ! നിറയും കൂരിരുട്ടിനെത്തന്നെയോ
ഞാനെന്നറിയേണ്ടു സൽഗുരുവേ
എന്നു ചോദിച്ചിട്ടും ശിഷ്യൻെറ ചിത്തവും
നന്നായ്ത്തെളിഞ്ഞിടാൻ ചൊല്ലി വീണ്ടും. 63

മുൻപു പറഞ്ഞ ദശപ്പമാണെന്നുവേ
യൊൻപതുപേരെത്താൻ കണ്ടവനും
തന്നെത്താൻ കാണാതിടച്ചു പിൻകണ്ടതും
ശൂന്യവെളിയതിരുട്ടതാണോ.
ദ്രഷ്ടാവായ്ത്താനെന്നടങ്ങീടും ഭാവവും
സ്പഷ്ടമായുള്ളിനിയോർത്തു നോക്കു. 64

സ്ഥൂലവും സൂക്ഷ്മവു മജ്ഞാനം മൂന്നിവ
കാലങ്ങൾ മൂന്നൊട്ടും ജന്മക്കടൽ
കോലുന്ന കല്ലോലം പോലവേ വന്നിട്ടു
ചാലെലയിച്ചുപേയെത്രമാത്രം
ആയവയെല്ലാമേ നീതന്നെ സാക്ഷിയെ-
ന്നോർത്തുന്നേ നീ ശനിലാണയിട്ടേ. 65

എല്ലാം താൻ കണ്ടറിയുന്നോനാമെന്നെഞാൻ
ഏതിനാലിങ്ങറിഞ്ഞീടുമെന്നായ്
ചൊല്ലാതെ നീ സ്വയംജ്യോതിസ്സുകാട്ടുവാ-
നില്ലല്ലോ വേറൊരു ജ്യോതിസ്സെങ്ങും
പത്താമൻ തന്നെക്കാണുന്നതും തന്നെത്താൻ
വ്യക്തമായ്പ്പിന്നെയുമന്യനുണ്ടോ? 66

നേരാമറിവെയറിയിക്കും മറ്റൊരു
പേരറിവുണ്ടെന്നുരച്ചുവോക്കും

ഇല്ലതിലനില്പും ജ്ഞേയമജ്ഞേയവും
അല്ലല്ലോ തുവെളിയല്ലയോനീ.
ആയതനുഭവിച്ചങ്ങറിഞ്ഞീടണം
നീയതുതന്നത്താനെന്റെയുണ്ണീ. 67

ശർക്കര നന്നായരിമാവിൽ ചേർത്തുടൻ
തക്കപേരിൽ പലഹാരമാക്കാം
മാധുര്യമായവയെല്ലാമേകുന്നതു
മാധുര്യംതന്റെ സ്വഭാവമല്ലോ
വ്യഷ്ടിസമഷ്ടിയതുമിതുമെന്നതായ്
സ്പഷ്ടമാക്കീട്ടുമറിവുതാനും
ആവകയൊന്നുമേയാകാതെയുള്ളിലായ്
മേവുമറിവു നീ തന്നെയല്ലോ 68

ആത്മാനീ'ത്വം'പദലക്ഷ്യപ്പൊരുളാകും
ബ്രഹ്മമേ'തൽ'പദലക്ഷ്യാർത്ഥവും
വാച്യാർത്ഥംജീവനുമീശനുമാകുന്നു
ശോച്യമാംഭേദം കലർന്നവർക്കോ
ബന്ധങ്ങൾനീങ്ങിനല്ലൈക്യമായീട്ടുവാൻ
സാദ്ധ്യവുമല്ല ധരിച്ചീടേണം. 69

ഭേദവും തോന്നുവാൻ കാരണംകേട്ടാലും
ഈദേഹംനാമവുപാധിപിന്നെ
ബോധമിടങ്ങളുമാണവപാത്രള
മാകാശതുല്യമകന്നുനിൽക്കും
ഈവിധമുള്ളോരു ജീവികൾക്കാകയാൽ
ഭാവൈക്യമെന്നതോ സംഭവിക്കാ. 70

---

തത് = അതു് – വിട്ടതു്, അകലം

ത്വം = നീ – വിട്ടിടലില്ലാത്തതു്

അസി = ഭവിക്കുന്നു – വിട്ടുംവിടാത്തതു്

സാംസ്കൃതഭാഷയിലോതുന്ന വാക്യാർത്ഥം
വ്യക്തമായോരാൻവിഷമിപ്പോൾക്കായ്
നന്നായതൻപൊരുൾ ഭാഷയിലാക്കീട്ടു
മൂന്നായ്പിരിച്ചുടൻചൊല്ലിവീണ്ടും
വിട്ടതു,വിട്ടിടലില്ലാത്തതുപിന്നെ
വിട്ടുംവിടാത്തതുംലക്ഷണങ്ങൾ. 71

ഗംഗയിലാഘോഷം,ശ്യാമളംശോണവൃ-
മോട്ടും,സ്വയദേവദത്തനെന്നു്
ഇങ്ങിതുദൃഷ്ടാന്തമാക്കിയീമൂന്നിനെ
തുംഗമാംവിദ്യാവിരോധമായ
ചൊല്ലുകൾതൻപൊരുളെല്ലാംവെളിവായി
കില്ലില്ലാതാക്കുന്നൊരാശയംതാൻ. 72

ചാലവേസോയാദിശബ്ദത്തിൻവാച്യാർത്ഥം
കാലസ്ഥലങ്ങളവനിവനാം
എല്ലാംവിരോധം വിട്ടങ്ങുതുടന്നു സം-
കല്പത്താലൈക്യമായമാന്ത്യമായി.
ആദേവദത്തനെത്തന്നെവിശദമായ്
നീ ദർശിച്ചീട്ടമൊരുവനായി. 73

'തൽ''ത്വം'എന്നീപ്പദമദ്വൈതബ്രഹ്മമാം
സാക്ഷിയാംവസ്തു വിടാതെതന്നെ.
വ്യത്യാസം,വാച്യാർത്ഥമെന്നിവവിട്ടുടൻ
നിത്യമതു നീ താനെന്നുംപിന്നെ
നീയതുതാനെന്നൊരർത്ഥമഖണ്ഡമാ-
ണായതസിപദമർത്ഥമേകം. 74

അക്കടൽനീരിലും മേഘത്തിൻനീരിലും
നിൽക്കുംവിൺരണ്ടുമസത്യമല്ലോ.

---

ഗംഗയിലല്ല കരയിലാണു്. ശ്യാമളം, ശോണം പശുക്കളാണു്.
ദേവദത്തൻ ഒരാളെ ഉള്ളു.

ആഘടാകാശവുമാമഹാകാശവും
കൂടിട്ടുമെപ്പൊഴുമൊന്നുതന്നെ.
എന്നപോൽവ്യാപകബ്രഹ്മവുംസാക്ഷിയു-
മൊന്നുതാനെന്നാലും ഭേദമില്ല
ആകയാൽസുസ്ഥിരസ്വാനുഭൂതിയേതാ-
നാകും,ശിവോഹമെന്നിരിക്കു 75

ആലംബമായ ഗുരുവോതുംതത്വത്തി-
ലോലുംവഴിയതു തെററിടാതെ
പഞ്ചകോശംകടന്നപ്പാഴുംതള്ളിത്തൻ
നെഞ്ചിലെയല്പമാംസ്ഥാനംവിട്ടു
കൂടസ്ഥബ്രഹ്മമാംഭാവവുംമാറിത്താൻ
കൂടിനിന്നീടുംതൻപൂർത്തികണ്ടാൻ. 76

സ്വാനുഭവാനന്ദത്തോയത്തിൽമുങ്ങിയ-
ത്താനമഖണ്ഡമായ്ക്കായത്തിൻെറ
വൃത്തികരണവിചാരങ്ങളററിട്ടു
ചിത്തായിച്ചിത്തവുംപൂർണ്ണമായി
സൽഗ്ഗുരുകാണവേ ജാഗ്രത്തിൽത്തന്നെസു-
ഷുപ്തിയിൽത്തത്ഭാവമാർന്നിരുന്നു. 77

ഇങ്ങനെദീർഘസമയമിരുന്നിട്ടു
മംഗളാത്മാവുതൻചിത്തംക്രമാൽ
ബാഹ്യമായ്‌വന്നുണർന്നീടിനാൻദേശിക-
ദേഹവുംകണ്ടുകണ്ണീരൊഴുക്കി
ഉത്ഥാനംചെയ്തുകാൽകുമ്പിട്ടുചുററിവ-
ന്നത്തിരുമേനിയെനോക്കിയോതി. 78

സ്വാമി, എന്നന്തരേനിന്നളവില്ലാത്ത
മാമകജന്മങ്ങൾ കാത്തിരുന്നു്

74, 75: തത്വമസി = തൽ, ത്വം, അസി.

ദേശികസത്തമരൂപംധരിച്ചുപ-
ദേശിക്കാനെത്തിയ സൽഗ്ഗുരുവേ
മുക്തിയടിയനു തന്നുരക്ഷിച്ചതിൽ
പ്രത്യുപകാരം ഞാനെന്തുചെയ്‌വൂ. 79

ശിഷ്യവചനങ്ങൾകേട്ടുഗുരുവും സ-
ന്തോഷമായ്‌വീണ്ടും വിളിച്ചിരുത്തി
കാരുണ്യമോട്ടുമരുളിച്ചെയ്‌തിങ്ങനെ
'ചേരുംതടസ്സങ്ങൾമൂന്നുമെന്യേ
ജ്ഞാനസ്സ്വരൂപസുനിഷ്ഠനായ് നീ വാണാൽ
നീ നൽകുംപ്രത്യുപകാരമായി' 80

'നീ''ഞാ'നെന്നീരണ്ടുമില്ലാതെയൊന്നായ
പൂരണമായെങ്ങും ഞാനായ്‌നിന്ന്
നേരെതെളിഞ്ഞൊരു ജ്ഞാനവുംനഷ്ടമായ്
ത്തീരുമോ?സൽഗ്ഗുരോ,യെന്നുചൊൽകേ
താനായബ്രഹ്മത്തിൻരൂപവുംസൽഗ്ഗുരു
വാക്യത്താൽതോന്നുമേയെന്നാകിലും
വിഘ്നങ്ങളുണ്ടായാലാനല്ലനുഭവം
സുസ്ഥിരമാകയുമില്ലയല്ലോ. 81

ചൊന്നതടസ്സങ്ങളേതെന്നാലജ്ഞാനം
സന്ദേഹംപിന്നെ വ്യപരീതങ്ങൾ
ദുഃഖങ്ങളുണ്ടാക്കുമീമൂന്നുമെത്രയോ
ജന്മത്തിൽവന്ന പഴക്കംമൂലം
ഒക്കെശ്രവണമനനങ്ങൾതന്നാലേ
നീക്കിത്തെളിവോട്ടുംവാണിടേണം. 82

ഒട്ടുമാമന്ത്രത്താൽസ്തംഭിച്ചോരഗ്നിയു-
ച്ചുട്ടിടായെന്നപോലജ്ഞാനങ്ങൾ
സന്ദേഹംപിന്നെ വ്യപരീതംമൂന്നിനാൽ
മന്ദമായ്ത്തീന്നൊരുതത്വജ്ഞാനം

കന്നിക്കുംബന്ധത്തെ നീക്കകില്ലാകയാൽ
നന്നായ്ശ്രവണമനനത്താലും
അജ്ഞാനം,ശങ്ക,വിപരീതമീമൂന്നും
വിജ്ഞനടിസ്ഥൂടി നീക്കീടേണം. 83

ബ്രഹ്മസ്വഭാവത്തെ മൂടീട്ടുഭേദങ്ങൾ
നിർമ്മിച്ചീടുന്നതുതാനജ്ഞാനം
ദേശികവാക്യത്തിൽ വിശ്വാസമില്ലാതെ
സംശയിക്കുന്നതു സന്ദേഹമാം.
അസ്ഥിരലോകത്തെ സത്യമായ്,ദേഹത്തെ
താനായ് ഭ്രമിക്കവിപരീതംതാൻ. 84

തത്വാനുഭൂതിതാൻ സാധിക്കുംവാക്യാർത്ഥം
ശ്രദ്ധിക്കുന്നെശ്രവണമാകും
കേട്ടതിനർത്ഥം വിചാരത്താലൈക്യമായ്
ചിട്ടപ്പെട്ടമ്പോൾ മനനമാകും
ചിത്തവുമേകാന്തമായനുഭൂതിയാൽ
നിത്യവും കാൺക തെളിഞ്ഞീടലാം. 85

എത്രകാലമജ്ഞാതാവുംജ്ഞാനവുമു-
ണ്ടത്രയുംകാലമിതാചരിക്കു.
നീയിവ ചെയ്യേണ്ടപിന്നെ വെളിവായ
ജ്ഞേയമായീട്ടുംനിൻജീവന്താനും
ഇത്തരംദൃശ്യത്തിൽ പററാ,വിദേഹമാം
മുക്തിയടയുന്നു ജീവന്മുക്തർ. 86

ജ്ഞാനസമ്പൂർണ്ണരാമീജീവന്മുക്തരെ
ത്താനുഭമനാലായ് തിരിച്ചിട്ടുന്നു.
ബ്രഹ്മവിത്താകാശതുല്യന്താൻ, ബ്രഹ്മവാൻ
ബ്രഹ്മവരീയാനും പിന്നെനല്ല

---

83 അജ്ഞാനം > ശ്രവണം, സംശയം × മനനം. വിപരീതം × തെളിവു.

ബ്രഹ്മവരിഷ്ഠനമിങ്ങവർ സ്ഥാനങ്ങൾ
സാമ്യവത്യാസങ്ങളോതീടാം ഞാൻ. 87

ധീരരായ് ബ്രഹ്മവിത്തായിത്തെളിഞ്ഞവർ
നേരെ തെളിവൊട്ടും മുമ്പു ചെയ്ത
വർണ്ണാശ്രമങ്ങളിൽ ധർമ്മാനുകൂലങ്ങൾ
ദണ്ഡമാണെങ്കിലും കൃത്യമായി
അന്യോപകാരമായ് ചെയ്തിട്ടും തന്നുടെ
പൂർണ്ണസ്ഥിതിവിടാ ജീവന്മുക്തർ. 88

കാമാദി വന്നീടിലപ്പോഴേ പോയിട്ടു
മാമനതാരിലുമേശുകില്ല.
പങ്കജപത്രവും തണ്ണീരതിനാലെ
പങ്കിലമാകാതിരിക്കുംപോലെ
ലോകത്തോടൊത്തു താൻ ജീവിക്കും പാമര
ഭാവത്തിൽ പാണ്ഡിത്യം കാട്ടുകില്ല.
കള്ളമല്ലമരെപ്പോലെയിരുന്നിട്ടു-
മുള്ളിൽ ലയിച്ചോരു ജീവന്മുക്തർ, 89

ഓരോ വ്യവഹാരം പ്രാരബ്ധഭേദത്താ-
ലാരോപമായിട്ടുമായവർക്കും
കൂട്ടാതപം ചെയ്യാം വ്യാപാരം ചെയ്തിടാം
നാടു ഭരിച്ചിടാം ഭിക്ഷതെണ്ടാം. 90

ഭൂതവും ഭാവിയുമോർക്കയില്ലായവർ
പ്രീതരായെത്തുമേതിന്നുകൊള്ളും
നല്ലവെയിലും നിലാവായിത്തീർന്നാലും
മെല്ലവേ വിൺവേരിറങ്ങിയാലും

---

87. ജീവന്മുക്തർ — ബ്രഹ്മവിത്ത്, ബ്രാഹ്മവരൻ,
ബ്രഹ്മവരീയൻ, ബ്രഹ്മവരിഷ്ഠൻ
89. കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം
ഇവയാറും ജീവന്റെ സൃഷ്ടികളാണ്.

പൊന്തിശവംവീണ്ടും ജീവിച്ചുവന്നാലും
അന്തിച്ചുപോയിടാജീവന്മുക്തർ
നന്മയോതിന്മയോചൊല്ലിടാസാക്ഷിയായ
തന്മദ്ധ്യേനിന്നുവിളങ്ങിടുവോർ. 91

ബാക്കിയാമൂവരിൽ രണ്ടുതരക്കാരും
യോഗസമാധികൾ പൂണ്ടിരിക്കും
ദേശസഞ്ചാരംനിമിത്തമേ താനായി-
ത്തീരുംവരൻ, വേറൊരാളുമൂലം
തന്നെയറിയുംവരീയാൻ,മററാരാലും
തന്നാലുമോരാവരിഷ്ടൻതാനും. 92

ദുർല്ലഭന്മാരിവർ നാനാതരമാകാം
കില്ലില്ലമോക്ഷംസമാനംതന്നെ.
പാട്ടുപെട്ടുണ്ടാംസമാധിയാലെന്തുതാൻ
നേട്ടമെന്നാലോട്ടഷ്ടദുഃഖം
ചേരുമേബ്രഹ്മവിത്താദയാനും,സൗഖ്യംതാൻ
ചേരുംവരിഷ്ടൻ,വരീയാൻ,വരൻ. 93

ബ്രഹ്മജ്ഞാനികളുംകർമ്മവിമൂഢരാ-
യിമ്മട്ടുവാഴുകിലജ്ഞാനമാം.
മൂടലുംമാറി ജനിക്കാത്തമാർഗ്ഗവും
കൂടിയുരച്ചാലുമെന്നുചൊൽകേ.
ആകാശംതന്നിലുംമററുള്ളഭൂതങ്ങൾ
ആകവേപററാതിരിക്കുംപോലെ
ഈരണ്ടുകൂട്ടരും മുക്തന്മാരായിട്ടും
ചേരുകില്ലാവയക്കില്ലലൊട്ടും. 94

കാണാനപൂർവ്വമാമീജീവന്മുക്തരെ
ക്കാണ്മാനുംപൂജിച്ചുസേവിപ്പാനും
ഭാഗ്യംലഭിച്ചുപരിശുദ്ധരായവർ
യോഗ്യരായ്ത്തീർന്നിട്ടുകാലക്രമാൽ

മൂർത്തികൾമൂവരുംമാനിക്കുംമാതിരി
പേർത്തുംവ്രതങ്ങളനുഷ്ടിച്ചുതാൻ
തങ്ങൾതൻജീവിതംധന്യമാക്കീടിനാ–
രിങ്ങനെവേദങ്ങൾ ഘോഷിക്കുന്നു.
എന്നല്ലയീജീവന്മുക്തരവസാനം
ചേർന്നിടുമല്ലോ വിദേഹമുക്തി. 95

പഞ്ഞിയെത്തീപോലെമുജ്ജന്മവിത്തായ
സഞ്ചിതമെല്ലാംജ്ഞാനാഗ്നിതന്നിൽ
നഷ്ടമാംപിന്നത്തെക്കർമ്മവുംചേരാതെ
വിട്ടുപോംശേഷിച്ചപ്രാരാബ്ധത്തിൽ
പാപങ്ങളെല്ലാമനുഭവിച്ചങ്ങനെ
താപങ്ങൾതീർത്തിടുംബോധപൂർവ്വം. 96

ശാന്തരായ്പ്രാരാബ്ധമുൾക്കൊള്ളുംകാലത്തെ
സ്വന്തമാംകർമ്മംമറുജന്മത്തിൽ
പിന്തുടരാത്തവഴിയേതെന്നോതിടാ–
മന്ധന്മാർനിന്ദിച്ചുജ്ഞാനിചെയ്ത
പാപങ്ങളേററിടുംസത്തുക്കൾ പൂജിച്ചു
പുണ്യങ്ങളാകവേയേറെറടുക്കും. 97

ദുർല്ലഭജ്ഞാനാഗ്നിയജ്ഞാനദേഹത്തെ
കില്ലില്ലനീറാക്കുംസ്ഥൂലദേഹം
കാലക്രമത്തിൽപതിക്കുമേയന്നേരം
ലോലമായന്തരേജീവനാകും
സൂക്ഷ്മശരീരം തുരീയവിഭുവാകും
സൂക്ഷ്മസത്യത്തിൽ ലയിച്ചുചേരും

---

97. മുക്തന്മാർ ചെയ്തിട്ടുള്ള പാപകർമ്മങ്ങളുടെ ഫലങ്ങളെ അവരെ നിന്ദിക്കുന്ന അജ്ഞാനികൾ ഏറെറടുക്കുന്നു. അവരുടെ പുണ്യങ്ങളെ നല്ല ആളുകൾ അവരെ പൂജിച്ചു സ്വന്തമാക്കുന്നു.

നീർത്തുള്ളിനന്നായ്പ്പഴുത്തോരിരുമ്പതിൽ
വീഴ്ത്തുമ്പോൾ കാണാതെയാകുമ്പോലെ. 98

മൺകുടമാകുമുപാധിവിട്ടാകാശം
സംക്രമിച്ചൊന്നാകുംപോലെമുക്തർ
ദേഹമുപാധിവിട്ടാദിമദ്ധ്യാന്തവും
ബാഹ്യാന്തരങ്ങളുമററതായ
മംഗളമേകാവിദേഹനിർവ്വാണത്തിൽ
തുംഗമാംസ്ഥാനവുമെത്തിവാഴും. 99

പൂഴവുമാകാശമുണ്ടല്ലോയെന്നാലും
ഊഴിയിൽവെട്ടും കിണറുതന്നിൽ
ദർശിക്കുമാകാശംപുത്തനായ്തോന്നിടാം
ഭാസിക്കുംബ്രഹ്മവുംവിദ്യയാലെ
കണ്ടതായെണ്ണാതെ,നാമുമഖണ്ഡമായ്
കണ്ടെത്തുമേകമുറച്ചുകൊള്ളൂ 100

കാനലിൽനീരും കിളിഞ്ഞിലിൽവെള്ളിയും
വാനവപട്ടണംസ്വപ്നദേശം
വിൺമഷിനാരിൽ ഫണിമച്ചിതന്മകൻ
വെണ്മംയൽക്കൊമ്പുമക്കുററിയാളും
നാനാപ്രപഞ്ചവുംമിഥ്യയാണെന്നുണ്ണി
ജ്ഞാനമേസത്യംമററൊന്നുമില്ല.
എന്നതുമൂലമെന്നുണ്ണിയൊരിക്കലു-
മെന്നാണെനിന്നെ മറന്നിടൊല്ലേ. 101



98. ജ്ഞാനഭൂമികൾ: 1 ശുഭേച്ഛ. 2 വിചാരണം. 3 തനുമാനസ്യ.
4 സത്ത്വാപത്തി, 5. സംസക്തി. 6 പദാർത്ഥഭാവന.
7 തുരീയം (മൗനസ്വഭാവം)